




# അസീസ്



അസീസ് ഒരു ആട്ടിടയൻെറ പുത്രനാണ്. വേനൽക്കാലത്തും ശൈത്യകാലത്തും മലമുകളിലുള്ള മേച്ചിൽസ്ഥലങ്ങളിലാണ് അവൻ താമസിക്കുന്നത്. [illegible]ൽ മുഴുവൻ അവൻെറ അച്ഛൻ ആടുകളെ മേച്ചുകൊണ്ടു നടക്കും. ആ സമയം അവൻെറ അമ്മ തുകലുകൊണ്ടു മറച്ചകൂടാരത്തിനുള്ളിൽ ആഹാരം പാകം ചെയ്യുകയോ വസ്ത്രങ്ങളുടെ കേടു പാടു തീർക്കുകയോ ആയിരിക്കും. വൈകുന്നേരമായാൽ ആട്ടിൻപററത്തെ ആലയ്ക്കുള്ളിൽക്കയ[illegible]ൻ അവർ സഹായിക്കും.

[illegible]ടെവിലത്തെ ആടിനേയും അകത്തുകയററിക്കഴിഞ്ഞു. അസീസിൻെറ അച്ഛൻ കൂടാരത്തി[illegible]ളിൽ കയറി അവനെ പൊക്കി മേല്പോട്ട് എറിഞ്ഞുപിടിച്ച് കളിപ്പിച്ചു തുടങ്ങി.

''അരുതു്! നിങ്ങളവനെ വീഴിക്കും!'' പരിഭ്രമിച്ച അമ്മ പറഞ്ഞു.

''ഒരു ആട്ടിടയൻെറ മകൻ ശക്തനും ഭയമില്ലാത്തവനുമായിരിക്കണം,'' ചിരിച്ചുകൊ[illegible] അച്ഛൻ പറഞ്ഞു. ''താമസിയാതെ അവൻ വളർന്നു് വായുവേഗത്തിൽ കുതിരയോടി[illegible]പാവും. അവനൊരു ഒന്നാന്തരം ഇടയനായിരിക്കും!''

അമ്മ കൈ നീട്ടിക്കൊണ്ട് വിളിച്ചു:

''വാ, അമ്മയുടെയടുത്തു വാ.''

പക്ഷേ അസീസിനു് അച്ഛനെ വിട്ടുപോരാൻ മനസ്സു തോന്നിയില്ല: അച്ഛനു് എന്തൊരു വലിപ്പം, എന്തൊരു ശക്തി. അച്ഛന്റെ ഉടുപ്പിലെ പുകയുടേയും ആട്ടിൻരോമത്തിന്റേയും മണം എത്ര ഹൃദ്യമാണു്.

ഒരു സുപ്രഭാതത്തിൽ അച്ഛൻ പറഞ്ഞു: ''ഞാൻ അസീസിനെ എന്റെ കൂടെ പുൽമേടുകളിലേക്കു കൊണ്ടുപോകുകയാണു്.''

''വേണ്ട. അവൻ തീരെ ചെറിയ കുട്ടിയാണു്,'' അമ്മ പറഞ്ഞു.

കുറേനേരത്തെ തർക്കത്തിനുശേഷം അവർ ഒരൊത്തുതീർപ്പിൽ എത്തി: അസീസ് ആരുടെയടുത്തേക്കു് ഓടിച്ചെല്ലുന്നോ അവർക്കു് അവനെ കിട്ടും. കുട്ടിയെ കൂടാരത്തിന്റെ മദ്ധ്യത്തിലായി നിർത്തിയിട്ടു് രണ്ടുപേരും രണ്ടററത്തുനിന്നു വിളിച്ചു:

''അസീസ്! എന്റെയടുത്തു വരൂ!''

അസീസ് കൈകളും നീട്ടിനിൽക്കുന്ന അമ്മയെ നോക്കി. വാത്സല്യത്തോടെ അവർ തന്നെ നോക്കി നിൽക്കുന്നതു് അവൻ കണ്ടു.

പിന്നെ അവൻ അച്ഛനെ നോക്കി. അച്ഛൻ വലിയ കൈപ്പത്തി നീട്ടിക്കൊണ്ടു നിൽക്കുന്നു. അവൻ അച്ഛന്റെയടുത്തേക്കോടി.

''കുതിരസ്സവാരി ചെയ്യുവാനും ആടുകളെ മേയ്ക്കാനും ഞാൻ നിന്നെ പഠിപ്പിക്കും,'' അച്ഛൻ അവനോടു പറഞ്ഞു.

അവർ കൂടാരത്തിനു പുറത്തിറങ്ങി. അച്ഛൻ കുതിരപ്പുറത്തു കയറി അസീസിനെ മുമ്പിലിരുത്തി. ഉല്ലാസത്തോടെ സംസാരിച്ചുകൊണ്ടു് അവർ വലിയ ആട്ടിൻപററത്തിനടുത്തേക്കു പോയി.

അമ്മ അവരെ നോക്കിക്കൊണ്ടു് കൂടാരത്തിന്റെ വാതുക്കൽത്തന്നെ നിന്നു. അവർ ഒരു മൊന്തയിൽ കുറച്ചു പാലും ഒരു സഞ്ചിയിൽ കുറച്ചു റൊട്ടിയുമെടുത്തുകൊണ്ടു് അവരുടെ പിന്നാലെ പോയി.



# അസീസ് ഒരു ആട്ടിടയനാകുന്നു





മേച്ചിൽസ്ഥലത്തേക്കുള്ള ആദ്യത്തെ യാത്രയ്ക്കുശേഷം അസീസിന് എപ്പോഴും ഒരേ ഒരാഗ്രഹമാണുള്ളത്—അച്ഛനോടൊപ്പം കുതിരപ്പുറത്തിരുന്ന് ആടുകളെ മേയ്ക്കുക. അമ്മയുടെ കൂടെ കൂടാരത്തിൽ കഴിഞ്ഞിരുന്നപ്പോൾ അവൻ ആടുകളെയല്ലാതെ മറ്റൊന്നും കണ്ടിട്ടില്ല. എന്നാൽ ഇപ്പോൾ...

ഇപ്പോൾ, ഒരു കാടപ്പക്ഷിക്കുഞ്ഞ് കൂട്ടിൽനിന്നും പുറത്തേക്കു തല നീട്ടുന്നതുപോലെ അച്ഛൻെറ ഉടുപ്പിനുള്ളിൽനിന്നും തല പുറത്തേക്കു നീട്ടിക്കൊണ്ട് അവൻ ഒരു വലിയ കുതിരയുടെ പുറത്തിട്ടിരിക്കുന്ന വെൽവററ് ജീനിത്തുണിയിന്മേൽ ഇരുന്നിരുന്നു.

കുതിര ഒരു തൊട്ടിലിലെന്നപോലെ അവനെ ചാഞ്ചാടിച്ചു. തനിക്ക് മുമ്പത്തേക്കാൾ പൊക്കം കൂടുതലുണ്ടെന്ന് അസീസിനു തോന്നി. അവനെ എപ്പോഴും ഭയപ്പെടുത്തിയിരുന്ന മലകൾ പോലും അടുത്തുനിന്നു നോക്കിയപ്പോൾ അത്ര ഭയാനകങ്ങളായി തോന്നിയില്ല. മാത്രമല്ല അവ വളരെ മനോഹരങ്ങളാണെന്നുപോലും അവനു തോന്നി.

മരങ്ങളിൽ നിൽക്കുന്ന ഇലകളിൽ ആദ്യമായി സ്പർശിച്ചപ്പോൾ അവൻ കൈ വീശിക്കൊണ്ടു വിളിച്ചുപറഞ്ഞു:

''ആ മരം കണ്ടോ! ഓ!''

''അതൊരു ഫെർമരമാണ്..... ഇതാ ഒരു ബെർച്ച്മരം... അതു് ഒരു ജൂണിപ്പർച്ചെടിയാണ്... '' അവൻെറ അച്ഛൻ മരങ്ങളുടേയും ചെടികളുടേയും പേരുകൾ പറഞ്ഞുകൊടുത്തു.

''ഒരു ഫെർമരം... ഒരു ബെർച്ച്മരം... ഒരു ജൂണിപ്പർ...'' അസീസ് അച്ഛൻ പറഞ്ഞതു് ആവർത്തിച്ചു.

അവനു് അതെല്ലാം അപ്പോൾത്തന്നെ പഠിക്കണമെന്ന് മോഹമുണ്ടായിരുന്നു. പക്ഷെ ഇത്രവേഗം അവയെ തിരിച്ചറിയുന്നതെങ്ങിനെയാണ്!

അവർ ഒരു ചെങ്കുത്തായ മല ചുററിക്കടന്നുകൊണ്ടിരുന്നപ്പോൾ പാറക്കെട്ടുകളുടെ മുകളിൽനിന്നും ഒരു വെള്ളച്ചാട്ടം താഴേക്കു പതിക്കുന്നതു് അവൻ കണ്ടു. അതിലെ വെള്ളത്തിന് പതകൊണ്ട് വെളുത്ത നിറമായിരുന്നു. അതു് ഇടിമുഴക്കം പോലെയുള്ള ആരവം അന്തരീക്ഷത്തിലുയർത്തിക്കൊണ്ടിരുന്നു.

''ആ വെള്ളം കണ്ടോ!'' അസീസ് വിളിച്ചുപറഞ്ഞു.

അച്ഛൻ കുതിരയുടെ കടിഞ്ഞാൺ പിടിച്ചുകൊണ്ട് അവൻെറ ചുരുണ്ട മുടിയിൽ വിരലോടിച്ചു.

''അതൊരു വെള്ളച്ചാട്ടമാണ്'',' ഒരു പുഞ്ചിരിയോടെ അച്ഛൻ പറഞ്ഞു.

''ഒരു വെള്ളച്ചാട്ടമോ?''

''അതെ, വെള്ളച്ചാട്ടം എന്നുവച്ചാൽ ചാടുന്ന വെള്ളം. ചെങ്കുത്തായ പാറയുടെ മുകളിൽ നിന്നു് വെള്ളം കുതിച്ചുചാടുന്നതു നോക്കു്.''

''വെള്ളച്ചാട്ടം! വെള്ളച്ചാട്ടം!'' അസീസ് ഉറക്കെ വിളിച്ചുപറഞ്ഞു. പക്ഷെ അവന്റെ ശബ്ദത്തേക്കാൾ ഉച്ചത്തിൽ കേട്ടതു് വെള്ളച്ചാട്ടത്തിന്റെ ഇടിനാദംപോലെയുള്ള ഇരമ്പലായിരുന്നു.

അസീസും അച്ഛനും എന്നും മലമുകളിലേക്കു പോകും. അസീസ് ദിവസവും എന്തെങ്കിലും പുതിയതായി കണ്ടെത്തും.




# അസീസിനു് അച്ഛനെ പിരിഞ്ഞിരിക്കാൻ വയ്യ



പകൽസമയം മുഴുവൻ അസീസ് അച്ഛനോടൊപ്പം പുറത്തായിരിക്കും. പകൽ മുഴുവൻ മകനെ പിരിഞ്ഞിരിക്കുന്നതു് അമ്മയ്ക്കു് വളരെ സങ്കടകരമായിരുന്നു. എന്നാൽ ക്രമേണ അവർക്കു് അതു പഴക്കമായി.

''ആൺകുട്ടികൾക്കു് അച്ഛന്മാരോടാണു് കൂടുതൽ സ്നേഹം,'' എന്നു തീരുമാനിച്ചു് അവർ സമാധാനിച്ചു.

വൈകുന്നേരം അച്ഛനും മകനും കൂടി മേച്ചിൽസ്ഥലത്തുനിന്നും ആടുകളെ തെളിച്ചുകൊണ്ടു വരുമ്പോൾ അമ്മ അവരെ സ്വീകരിക്കുവാനെത്തും. അസീസിനെ അവർ കുതിരപ്പുറത്തുനിന്നു് എടുത്തു് കൂടാരത്തിലേക്കു കൊണ്ടുപോകും. ക്ഷീണമുണ്ടെങ്കിലും അവൻ സന്തുഷ്ടനാണു്. താമസിയാതെ അവൻ ഉറക്കമാകും, വെള്ളച്ചാട്ടങ്ങളേയും മലമുകളിലെ നീല പൈൻമരങ്ങളേയും ആടുകളേയും സ്വപ്നം കണ്ടുകൊണ്ടു്.

ഒരു ദിവസം രാവിലെ അമ്മ അവനെ വിളിച്ചുണർത്തിയില്ല. അസീസ് ഉണർന്നപ്പോൾ അവൻ അച്ഛനെ വിളിച്ചുകരഞ്ഞുതുടങ്ങി. അച്ഛന്റെ പിറകെ മലമുകളിലേക്കു് ഓടിപ്പോകാൻ അവനു തോന്നി.

അമ്മ അവന്റെ മുമ്പിൽ സ്വാദേറിയ പലഹാരങ്ങൾ കൊണ്ടുവച്ചു, അവർ അവനോടു് കഥകൾ പറഞ്ഞു. പക്ഷെ അസീസ് ശാഠ്യം പിടിച്ചു: ''എനിക്കു് അച്ഛന്റെയടുക്കൽ പോകണം.''

അമ്മ എന്തൊക്കെച്ചെയ്തിട്ടും അവനെ സന്തോഷിപ്പിക്കാൻ കഴിഞ്ഞില്ല. അതിനുശേഷം എല്ലാ ദിവസവും അമ്മ അവനെ രാവിലെ വിളിച്ചുണർത്തി അച്ഛനോടൊപ്പം മലമുകളിലേക്കു പോകുവാൻ തയ്യാറാക്കും.

# ഞാൻ വലുതായെന്ന് അച്ഛന്ന കാട്ടിക്കൊടുക്കണം!





അസീസ് രാവിലെ മുതൽ രാത്രി വരെ അച്ഛനോടൊപ്പം കുതിരപ്പുറത്തിരുന്ന് ആടുകളെ മേയ്ക്കാൻ സഹായിക്കും.

ഒരു യഥാർത്ഥ ആട്ടിടയനെപ്പോലെ അവൻ കാട്ടിലെ തീക്കുണ്ഡത്തിനടുത്തിരുന്ന് ഭക്ഷണം കഴിക്കുകയും മരത്തണലത്ത് ജീനിത്തുണി വിരിച്ച ജീനിയിൽ തല വച്ച് ഉറങ്ങുകയും ചെയ്യും. അവൻ ഇതിനകം പല പുതിയ കാര്യങ്ങളും പഠിച്ചുകഴിഞ്ഞു. പുൽമേടുകളിലെ ഇടതൂർന്നു നിൽക്കുന്ന പുല്ലുകൾക്കിടയിൽക്കൂടി നടക്കേണ്ടതെങ്ങിനെയെന്നും കാട്ടുകിഴങ്ങുകളും, കൂണുകളും ശേഖരിക്കേണ്ടതെങ്ങിനെയെന്നും അവനറിയാം. അവന്റെ തലയ്ക്കുമുകളിൽക്കൂടി സാവധാനം പറന്നുപോകുന്ന കൂറ്റൻ കഴുകനെപ്പോലും ഇപ്പോൾ അവനു പേടിയില്ല.

ഒരു ദിവസം മേഞ്ഞുകൊണ്ടിരിക്കുന്ന ആടുകളെ നോക്കിക്കൊണ്ട് അസീസും അച്ഛനും ഒരു ചെരിവിൽ ഇരിക്കുകയായിരുന്നു. അവരുടെ കുതിര ഇളംപുല്ലുകൾ കടിച്ചുകൊണ്ട് അടുത്തു നിൽപ്പുണ്ട്. പെട്ടെന്ന് അച്ഛൻ ചാടിയെഴുന്നേററു.

''ആടുകളെ നോക്കു്! അവ വളരെ അകലെ എത്തിയിരിക്കുന്നു!''

''ഞാനവയെ തിരിച്ചുകൊണ്ടുവരാം! ഞാൻ പോകാം! ഞാൻ പോകാം!'' ഇങ്ങിനെ വിളിച്ചുപറഞ്ഞുകൊണ്ട് അസീസ് ആട്ടിൻപററത്തിനടുത്തേക്കു് ഓടി. ''ഞാൻ വലുതായെന്ന് അച്ഛനു കാട്ടിക്കൊടുക്കണം,'' അവൻ വിചാരിച്ചു.

മലയിടുക്കിൽക്കൂടി ആടുകൾ പിന്നേയും താഴത്തേക്കു് ഇറങ്ങിക്കൊണ്ടിരുന്നു.

''കൂ....യി! കൂ... യി!'' ഒരു വലിയ കറുത്ത മുട്ടനാടിന്റെ അടുത്തു് ഓടിയെത്തി അവൻ വിളിച്ചു. ആ പററത്തിലുള്ള ഏററവും വലിയ മുട്ടനാടായിരുന്നു അതു്.

മകൻ തന്നെ സഹായിക്കുന്നതു കണ്ട് സന്തുഷ്ടനായ അച്ഛൻ അസീസിനെത്തന്നെ നോക്കിക്കൊണ്ട് കുന്നിൻപുറത്തു നിന്നു.

നേതാവായ കറുത്ത മുട്ടനാടിന്റെ പിറകെ ആടുകൾ മലയിടുക്കിലൂടെ പിന്നേയും മുമ്പോട്ടു പൊയ്ക്കൊണ്ടിരുന്നു.

വിളിച്ചുകൂവിക്കൊണ്ട് അസീസ് ആ മുട്ടനാടിന്റെ നേരെ പാഞ്ഞു. അവനെക്കണ്ടിട്ട് ആടു് തലയുയർത്തി ചെവികൾ ഒന്നു കടഞ്ഞതിനുശേഷം താനൊന്നും കേട്ടില്ല എന്ന ഭാവ

ത്തിൽ കുനിഞ്ഞ് പുല്ല് തിന്നു തുടങ്ങി. അസീസിന് ദേഷ്യം വന്നു. അവൻ മുട്ടനാടിനെ ഒരുപാട് അടിച്ചു. എന്നിട്ട് അതിനെ തിരിച്ചുകൊണ്ടു പോകാനായി അതിൻെറ ചെവികളിൽ കടന്നു പിടിച്ചു. വലിയ കറമ്പൻ തല ശക്തിയായി കുടഞ്ഞു. അസീസ് നിലത്തു വീണുവെങ്കിലും ഉടൻതന്നെ ചാടിയെണീററ് മുട്ടനാടിൻെറ നിബിഡമായ രോമത്തിൽ രണ്ടു കൈകളും കൊണ്ടു് മുറുക്കിപ്പിടിച്ചു. ഇതേവരെ ശാന്തനായി നിന്നിരുന്ന ആ മുട്ടനാട് പെട്ടെന്ന് പേടിച്ച് ഓടിത്തുടങ്ങി—അസീസിനെ വലിച്ചിഴച്ചുകൊണ്ടു്. അസീസ് വിട്ടുകൊടുത്തില്ല. അവൻ സർവ്വശക്തിയുമെടുത്തു് ആടിൻെറ കഴുത്തിൽ മുറുകെപ്പിടിച്ചു. അവസാനം അവൻ ക്ഷീണിച്ച് പിടിവിട്ടു.

വലിയ കറമ്പൻ നിന്നു. തലകുലുക്കിക്കൊണ്ടു് പെട്ടെന്ന് തൻെറ കൂർത്ത കുളമ്പു കൊണ്ട് അസീസിൻെറ കാലിൽ തൊഴിച്ചു. വലിയ കറമ്പനെ പിടിക്കാൻവേണ്ടി അവൻ ചാടിയെണീററെങ്കിലും അവൻെറ കാലുകൾക്ക് അവനെ താങ്ങാൻ ശക്തിയുണ്ടായിരുന്നില്ല. തല കറങ്ങി അവൻ താഴെ വീണു.

ദൂരെനിന്ന് ഈ കാഴ്ച കണ്ടുകൊണ്ടിരുന്ന അച്ഛൻ പരിഭ്രാന്തനായി ഓടിയെത്തി. അസീസ് പുല്ലിൽ ചലനമില്ലാതെ കിടന്നിരുന്നു. അവൻെറ കാലിൽ നിന്ന് ചോര വാർന്നൊഴുകിക്കൊണ്ടിരുന്നു.

അച്ഛൻ കുനിഞ്ഞ് അവനെ മെല്ലെ കൈകളിലെടുത്തു് വീട്ടിലേക്കു കൊണ്ടുപോയി.





# അസീസ് സുഖം പ്രാപിക്കുന്നു



കുറേനാൾ അസീസ് കിടപ്പിലായിരുന്നു. അവന്റെ അമ്മ എപ്പോഴും അടുത്തുണ്ടായിരിക്കും. ഇപ്പോൾ പുത്രനെ ശുശ്രൂഷിക്കുന്നതിൽനിന്ന് അവരെ പിന്തിരിപ്പിക്കുവാൻ ആർക്കും കഴിവില്ലായിരുന്നു. അവനായി അവർ ഏററവും സ്വാദുള്ള വിഭവങ്ങൾ തയ്യാറാക്കി: കൂർദാക്ക്*, മന്തി**, ബെഷ്ബർമാക്ക്***.

പക്ഷെ അത്തരമൊരു ജീവിതത്തിൽ അസീസിന് താല്പര്യമുണ്ടായിരുന്നില്ല. കിടന്നു കിടന്ന് അവൻ മടുത്തു. അച്ഛന്റെ കൂടെ മേച്ചിൽസ്ഥലത്തു പോകണമെന്നായിരുന്നു അവന്റെ ആഗ്രഹം.

ഒരു പ്രഭാതത്തിൽ ഉറക്കമുണർന്നപ്പോൾ അസീസ് കണ്ടത് തന്റെ കിടക്കയ്ക്കടുത്ത് അച്ഛൻ ഇരിക്കുന്നതാണ്. അവൻ എഴുന്നേററിരുന്ന് അച്ഛന്റെ കൈക്കു പിടിച്ചുകൊണ്ട് അപേക്ഷിച്ചു:

''എന്നേക്കൂടെ അച്ഛന്റെ കൂടെ കൊണ്ടുപോകണം! നമുക്കു പോകാം!''

''അങ്ങിനെ തന്നെ,'' അച്ഛൻ പറഞ്ഞു. ''നമുക്ക് ഉടനേതന്നെ പോകാം, മോനെ. അമ്മേ, മോന്റെ ഉടുപ്പുകളൊക്കെയെവിടെ?''

അച്ഛൻ കുതിരപ്പുറത്തു കയറി, അസീസിനെ മുമ്പിൽ ഒരു മാർദ്ദവമുള്ള കുഷ്യനിൽ ഇരുത്തി, യാത്രയായി. പക്ഷെ അവർ പോയത് മേച്ചിൽസ്ഥലത്തേക്കല്ല. അതിനു നേരെ എതിർവശത്തേക്കാണ് അച്ഛൻ കുതിരയെ ഓടിച്ചത്.

''നമ്മൾ എങ്ങോട്ടാണു പോകുന്നത്?'' അസീസ് ചോദിച്ചു.

''ഗ്രാമത്തിലേയ്ക്ക്,'' അച്ഛൻ പറഞ്ഞു.

പെട്ടെന്ന് അസീസ് ഉന്മേഷവാനായി, അവന്റെ കാലിലെ മുറിവിൽ ഇപ്പോൾ ഒട്ടും വേദന തോന്നിയില്ല. അത് ഒരുപക്ഷെ ശുദ്ധവായു ഏററിട്ടായിരിക്കാം അല്ലെങ്കിൽ അതിവേഗം കുതിരപ്പുറത്തു സഞ്ചരിച്ചതുകൊണ്ടാവാം.

താഴെ താഴ്വരയിലേക്ക് അവർ വളരെനേരം കുതിരയോടിച്ചു. ഒടുവിൽ ഒരു തടാകത്തിന്റെ കരയിൽ എത്തി. അവിടെ വെളുത്തനിറമുള്ള അനേകം കൂടാരങ്ങൾ ഉണ്ടായിരുന്നു. അച്ഛൻ കുതിരപ്പുറത്തുനിന്നിറങ്ങി അവയിലൊന്നിനകത്തേക്ക് അസീസിനെ എടുത്തുകൊണ്ടു പോയി.

---

* ആട്ടിറച്ചികൊണ്ടുണ്ടാക്കുന്ന സ്റ്റൂപോലുള്ള ഒരു കറി.

** മാംസം അകത്തുവച്ച് കൊഴുക്കട്ട പോലെ ഉരുട്ടിയെടുത്തത്.

*** ആട്ടിറച്ചിയും അടക്കഷണങ്ങളും ചേർത്തുണ്ടാക്കുന്ന ഒരു കറി.



ആ കൂടാരം ഒരു കടയായിരുന്നുവെന്ന് അവനു മനസ്സിലായി. അതിനുള്ളിലെ അനേകം അത്ഭുതവസ്തുക്കൾ കണ്ട് അസീസ് കണ്ണു മിഴിച്ചു. പ്രസന്നതയും കരുണയും സ്ഫുരിക്കുന്ന കണ്ണുകളുള്ള ഒരു മേൽമീശക്കാരൻ അവിടെ ഇരിപ്പുണ്ടായിരുന്നു. അയാൾ അവരെക്കണ്ട് എഴുന്നേററ് ഉപചാരപൂർവ്വം അഭിവാദ്യംചെയ്തു. അസീസിൻെറ അച്ഛൻ അയാളോട് എന്തോ പറയുകയും അയാൾ തലകുലുക്കുകയും ചെയ്തു. അയാൾ അസീസിനെ നോക്കി കണ്ണിറുക്കിക്കൊണ്ട് ഒരു മറയ്ക്കപ്പുറത്തേക്കു പോയി.

തവിട്ടുനിറത്തിലുള്ള ഒരുടുപ്പും തവിട്ട് ബൂട്ട്സും കൊണ്ടാണ് അയാൾ തിരിച്ചുവന്നത്.

''ഇതാ, ബെക്കീർ! നിങ്ങളുടെ മോനു് പററിയ സാധനങ്ങൾ!'' അയാൾ പറഞ്ഞു. അസീസ് ശ്വാസം വിടാതെ നിന്നു. ഇതെല്ലാം സത്യത്തിൽ തനിക്കാണോ?

പുഞ്ചിരിതൂകിക്കൊണ്ട് അച്ഛൻ പോക്കററിൽ നിന്നു് കുറെ നാണയമെടുത്തു് എണ്ണി അയാൾക്കു കൊടുത്തു.

''ഇനി ഈ ചെറുപ്പക്കാരനു് കുറച്ച് മിഠായി തൂക്കിക്കൊടുക്കൂ.''

കടക്കാരൻ വീണ്ടും അസീസിനെ നോക്കി കണ്ണിറുക്കിക്കൊണ്ട് കുറെ മിഠായിയും മധുരപലഹാരങ്ങളും തൂക്കി ഒരു വലിയ കടലാസുസഞ്ചിയിലാക്കി അച്ഛൻെറ കൈയ്യിൽ കൊടുത്തു.

അച്ഛനും മകനും അവിടെ നിന്നിറങ്ങി മറെറാരു കൂടാരത്തിൽക്കയറി.

അസീസിനു് ഈ കൂടാരം മറേറതിലും ഇഷ്ടമായി. ഇത്ര വൃത്തിയുള്ള ഒരു കൂടാരം അവനിതിനുമുമ്പ് കണ്ടിട്ടില്ല. അവിടെ തങ്ങിനിന്ന മണവും അവനിഷ്ടമായി!

വെള്ളമേലങ്കിധരിച്ച ഒരു യുവതി എണീററ് അവരെ സ്വാഗതം ചെയ്തു. അവരാണ് ആ കടയിലെ വില്പനക്കാരി എന്നു തീരുമാനിച്ച അസീസ് അടുത്തതായി തങ്ങൾ വാങ്ങാൻ പോകുന്നതെന്തായിരിക്കുമെന്നറിയാനുള്ള ഉൽക്കണ്ഠയോടെ നിന്നു.

എന്നാൽ അവൻ വിചാരിച്ചതുപോലെയൊന്നുമായിരുന്നില്ല സംഗതികൾ. അച്ഛൻ ആ യുവതിയോട് എന്തോ അടക്കത്തിൽ പറഞ്ഞിട്ട് അവനോടായി ഉറക്കെപ്പറഞ്ഞു.

''അസീസ്, വരൂ, നമുക്ക് നിൻെറ പുതിയ ഉടുപ്പ് ഒന്നിട്ടുനോക്കാം!''

യുവതി അവനെ എടുത്തു് വെള്ളവിരിപ്പിട്ട ഒരു ഉയർന്ന പീഠത്തിലിരുത്തിയിട്ട് അവൻെറ ബൂട്ട്സു മാററാൻ തുടങ്ങി. വെള്ളമേലങ്കിയണിഞ്ഞ ആ യുവതി ഒരു വില്പനക്കാരിയല്ല ഒരു ഡോക്ടറാണെന്ന് അപ്പോൾ മാത്രമേ അവനു് മനസ്സിലായുള്ളൂ.

അച്ഛൻ അവൻെറ ഉടുപ്പു മാററിക്കൊണ്ടിരിക്കുന്നതിനിടയിൽ അവർ അസീസിൻെറ മുറിവ് പരിശോധിച്ച് അതിൽ ഏതോ ഒരു മരുന്നു പുരട്ടി കെട്ടിവച്ചു.

വേദനിച്ചെങ്കിലും അസീസ് ഒന്നു ഞരങ്ങുകപോലും ചെയ്തില്ല.

''നീയൊരു ധീരൻ തന്നെയാണ്!'' എന്നു പറഞ്ഞു് യുവതി പുഞ്ചിരിച്ചു. ''ഇനിയൊന്നെണീററു നിന്നുനോക്കൂ. പേടിക്കണ്ട.''

അവർ അസീസിനെ താങ്ങി എണീപ്പിച്ചു നിർത്തിയിട്ട് മെല്ലെ ഒന്നു തള്ളി. വീഴാതിരിക്കുവാൻ അവനു് വളരെ പണിപ്പെടേണ്ടിവന്നു. കാരണം അവൻെറ കാലുകൾ അത്രക്കു ദുർബ്ബലങ്ങളായിരുന്നു. പിന്നീട് അവൻ ഒരു ചുവടു വച്ചു. മൂന്നാലു ചുവടുകൾ വച്ചുകഴിഞ്ഞപ്പോഴേക്ക് തൻെറ കാൽ വേദനിക്കുന്നുണ്ട് എന്ന കാര്യം അവൻ മറന്നുകഴിഞ്ഞു.

വെള്ളമേലങ്കിയിട്ട യുവതി കുറച്ചു മരുന്ന് അച്ഛൻെറ കയ്യിൽ കൊടുത്തിട്ട് എന്താണു ചെയ്യേണ്ടതെന്നു പറഞ്ഞുകൊടുത്തു.

''കാലിലെ കെട്ട് ഒന്നരാടം ദിവസം മാററണം. വേഗം അവൻ സുഖപ്പെടും.''

# വലിയ കറമ്പനെ ഞാൻ കീഴടക്കി!






''കറച്ചുകൂടി കഴിയട്ടെ,'' അസീസിൻെറ അച്ഛൻ പറഞ്ഞു. ''നമുക്കു് ആ കറമ്പൻ മുട്ടനാടിനെ നല്ല പാഠം പഠിപ്പിക്കാം.''

അസീസ് അതു കാത്തിരുന്നു. വലിയ കറമ്പനെ ഒരു പാഠം പഠിപ്പിക്കുവാൻ അവനു് ധിറുതിയായി. തൻെറ കാലിൽ മുറിവുണ്ടാക്കിയതിനു പകരം ചോദിക്കണം.

അസീസ് പൂർണ്ണമായി സുഖം പ്രാപിച്ചതിനുശേഷം ഒരു ദിവസം അച്ഛൻ അവനെ വിളിച്ചു് ഇങ്ങനെ പറഞ്ഞു: ''നീ എൻെറ കൂടെ പുറപ്പെടാൻ തയ്യാറായിക്കൊള്ളു. ആരാണു് ഇവിടത്തെ യജമാനനെന്നു് വലിയ കറമ്പനെ കാണിച്ചുകൊടുക്കുവാൻ സമയമായി.''

ചുമരിൽ നിന്നു് ഒരു ചാട്ട വലിച്ചെടുത്തുകൊണ്ടു് അസീസ് പറഞ്ഞു: ''ഞാൻ അവനു് കുറെ അടികൊടുക്കും. സമ്മതിച്ചോ?''

അച്ഛൻ ശാസനാരൂപത്തിൽ തല കുലുക്കി.

''ഇല്ല. ആരാണു് യജമാനനെന്നു് അവനു് മനസ്സിലാക്കിക്കൊടുക്കുക മാത്രമേ നാം ചെയ്യുകയുള്ളു. അപ്പോൾ അവൻ ഇണങ്ങുകയും സൗമ്യനാകുകയും ചെയ്യും. നിനക്കു ഭയമുണ്ടെങ്കിൽ ഇപ്പോൾ പറയണം. പിന്നീടു് നീ പിൻതിരിയുന്നതു് എനിക്കിഷ്ടമല്ല.''

''എനിക്കു പേടിയില്ല,'' ഹൃദയം പടപടാ എന്നു് മിടിച്ചെങ്കിലും അസീസ് പറഞ്ഞു.

അച്ഛനും മകനും കൂടാരത്തിൽനിന്നിറങ്ങി ആട്ടിൻപററത്തിനടുത്തെത്തി. കറുത്ത മുട്ടനാടു് തീററിനിർത്തി അസീസിനെ തുറിച്ചുനോക്കി.

അസീസ് അച്ഛൻ ചെയ്യുന്നതു് നോക്കിനിന്നു. അച്ഛൻ മുട്ടനാടിനെ പിടിക്കാനായി അതിനെ സമീപിച്ചു. പക്ഷെ അവൻ ചാടി ഓടിക്കളഞ്ഞു. പേടിച്ചു് മററാടുകൾ നാലുവശത്തേക്കും ഓടിപ്പോയി. അസീസിൻെറ അച്ഛൻ മുട്ടനാടിൻെറയടുത്തു് ഓടിയെത്തി അതിൻെറ പിൻകാലുകളിൽ പിടിച്ചുകൊണ്ടു് ചാടി അതിൻെറ പുറത്തുകയറി. അയാളെ മറിച്ചിടാൻ ഒരു കാട്ടുകുതിരയുടെ വീറോടെ മുട്ടനാടു് ശ്രമിച്ചു. അതു് ഒരു വശത്തേക്കു ചെരിഞ്ഞു പിന്നീടു് മറേറ വശത്തേക്കു ചെരിഞ്ഞു. അതു് പലതവണ ചാടുകയും മറിയുകയും ചെയ്തു. പക്ഷെ തഴക്കം വന്ന ആ സവാരിക്കാരനെ മറിച്ചിടാൻ അതിനു കഴിഞ്ഞില്ല!

ഒരു മുട്ടനാടു് ഒരു കുതിരയല്ലല്ലോ. കുറച്ചു കഴിഞ്ഞപ്പോൾ മുട്ടനാടു് ക്ഷീണിച്ചു. ഓട്ടം സാവധാനത്തിലായി. അച്ഛൻ അതിനെ അസീസിൻെറ അടുക്കലേക്കു് ഓടിച്ചുകൊണ്ടുപോയി അവനെ പൊക്കി തൻെറ പിന്നിൽ ഇരുത്തിയിട്ടു പറഞ്ഞു. "വലിയ കറമ്പനെ നമ്മൾ ഇണക്കിക്കഴിഞ്ഞു. ഇനി അവൻ നമ്മെ അനുസരിക്കും. നാം പറയുന്നിടത്തേക്കു് അവൻ പോകും.''

ആടിൻെറ പുറത്തു് സൗകര്യമായി ഇരുന്നുകൊണ്ടു് അസീസ് കാലുകൾ അതിൻെറ ഇരുവശങ്ങളിലും അമർത്തി.

''ഓടെടാ! ഹി! ഹി!''

കതിരപ്പുറത്തു സവാരി ചെയ്യുന്നതിലും രസം ആടിന്റെ പുറത്തിരുന്നു സവാരി ചെയ്യുന്നതിലാണെന്നു് അസീസിനു തോന്നി. ആട്ടിൻപററത്തിന്റെ ഇടയിൽക്കൂടി അസീസ് അതിനെ ഓടിച്ചുപോയി. ആടുകൾ അത്ഭുതത്തോടെ തലയുയർത്തി അതു നോക്കി.

ഒടുവിൽ വലിയ കറമ്പൻ ഓട്ടം നിർത്തി. അതു് വല്ലാതെ അണയ്ക്കുന്നുണ്ടായിരുന്നു. അതിന്റെ രോമം നനഞ്ഞിരുന്നു. അതു് വെള്ളിപോലെ തിളങ്ങി.

താഴെയിറങ്ങിക്കൊണ്ടു് അച്ഛൻ പറഞ്ഞു: ''അതു് കീഴടങ്ങി. നിനക്കിനി അതിന്റെ പുറത്തിരുന്നു് സവാരി ചെയ്യാം.''

അന്നു മുതൽ അസീസ് എല്ലായ്പോഴും തന്റെ സ്വന്തം ''കതിര''പ്പുറത്താണ് സഞ്ചരിക്കുന്നതു്. അവൻ മുട്ടനാടിന്റെ പുറത്തുകയറി മേച്ചിൽസ്ഥലത്തേക്കും തിരിച്ചു് വീട്ടിലേക്കും പോവുക പതിവായി.

വേനൽക്കാലം കഴിഞ്ഞു. ശരൽക്കാലത്തു് ആടുകളെ പട്ടണത്തിലേക്ക കൊണ്ടുപോയി. കറുത്ത മുട്ടനാടിനെയാണ് ഒടുവിൽ തൂക്കിനോക്കിയതു്.

അതിനെ കൊണ്ടുപോയപ്പോൾ അസീസ് അച്ഛന്റെ പിന്നിൽ മറഞ്ഞുനിന്നു് കരഞ്ഞു. തന്റെ ചങ്ങാതിയെ വിട്ടുപിരിയുന്നതിൽ അവനു് ദുസ്സഹമായ ദുഃഖം തോന്നി.

കൂട്ടുകൃഷിക്കളത്തിന്റെ ചെയർമാൻ, മാനേജർ, കന്നുകാലി ഇൻസ്പെക്ടർ തുടങ്ങി അവിടെയുണ്ടായിരുന്ന എല്ലാവരും അസീസിന്റെ അച്ഛനെ പ്രശംസിച്ചു. അയാളുടെ ആടുകൾ നല്ല വലിപ്പവും പുഷ്ടിയും ഉള്ളവയായിരുന്നു.

''ഇതിൽ പകുതി എന്റെ സഹായിയുടെ മിടുക്കാണ്,'' മന്ദഹസിച്ചുകൊണ്ടു് അച്ഛൻ പറഞ്ഞു. ''മോനേ, ഇവ[illegible] വരൂ, നാണിക്കണ്ട!''

അസീസിനു് ഏററവും പ്രിയപ്പെട്ടതു് ആ മുട്ടനാടാണ് എന്നു് ഊഹിച്ച ചെയർമാൻ അസീസിന്റെയടുത്തുവന്നു് അവന്റെ തലയിൽ തലോടിക്കൊണ്ടു് പറഞ്ഞു: ''ബെക്കീർ, നിങ്ങളുടെ പററത്തിലേക്കുള്ള പുതിയ ആട്ടിൻകുട്ടികളെ നാളെ തിരഞ്ഞെടുക്കാം. അവയിൽ കുറേയെണ്ണത്തിനെ അസീസിന്റെ ചുമതലയിൽ വിട്ടുകൊടുക്കണം. ഈ പയ്യൻ ഒരു അസ്സൽ ആട്ടിടയനാണ്.''



# കൊമ്പുള്ള ആട്ടിൻകുട്ടി








ദസീസിന്റെ അച്ഛൻ പിറേറന്നു് ആട്ടിൻകുട്ടികളുടെ താവളത്തിൽ ചുററിനടന്നു് ഏതാനും ഡസൻ ആട്ടിൻകുട്ടികളെ തിരഞ്ഞെടുത്തു് വീട്ടിൽക്കൊണ്ടുപോയി.

കുറേക്കഴിഞ്ഞു് അച്ഛൻ പറഞ്ഞു: ''മോനേ, നീയ്ക്ക് ഇവയെ വളർത്തി
ക്കണം. അടുത്ത വർഷം അവയ്ക്കു് ഒരു വയസ്സാവും. പിന്നീടു് ഒന്നോ രണ്ടോ വർഷങ്ങൾ
ശേഷം അവ പൂർണ്ണവളർച്ച പ്രാപിച്ച ആടുകളാവും. ഇവയിൽനിന്നു് കുറേയെണ്ണത്തിനെ
ഞ്ഞെടുത്തു് നീ തന്നെ വളർത്തിക്കോ.''

അസീസ് ആട്ടിൻകുട്ടികളുടെ അടുത്തു ചെന്നു് വിരലുകൾ മടക്കി എണ്ണിത്തുടങ്ങി. അ
യററത്തെ സൗമ്യതയും ഭയവും ഉള്ള കൊച്ചുജീവികൾ. ''ബ്ാ... ബാ... ബാ...!''
ോ കരഞ്ഞുകൊണ്ടു് അവ അസീസിന്റെ ചുററും കൂടി.

അസീസിനു് അവയോടു് സഹതാപം തോന്നി. ''അവയ്ക്കു വിശക്കുന്നു,'' അവൻ പറ
. ''നമുക്കു് വേഗം അവയെ മേച്ചിൽസ്ഥലത്തേക്കു കൊണ്ടുപോകാം!''

അച്ഛനും അമ്മയും കൂടാരത്തിൽ നിന്നു് പുറത്തു വന്നു. അവർ അസീസിനെ സഹായി
എല്ലാവരുംകൂടി ആട്ടിൻകുട്ടികളെ മേച്ചിൽസ്ഥലത്തേക്കു കൊണ്ടുപോയി.

വസന്തത്തിന്റെ ആരംഭത്തിൽ ജനിച്ച ആട്ടിൻകുട്ടികൾ കൂട്ടത്തിൽ അല്പം മുതിർന്നവ
ിരുന്നു. പുല്ലുകൾ കാർന്നു തിന്നാൻ അറിയാമായിരുന്ന അവയാണു് മുൻപേ നടന്നതു്.
എന്നാൽ കൂട്ടത്തിൽ വളരെ ചെറിയ ആട്ടിൻകുട്ടികളും ഉണ്ടായിരുന്നു. അവ പലപ്പോഴും
് ആട്ടിൻകുട്ടികളുടെ പിന്നിലാവും. അവ നിർത്താതെ കരഞ്ഞുകൊണ്ടിരുന്നു. ഏററവും
ിയ പത്തു് ആട്ടിൻകുട്ടികളെ അസീസ് മാററി നിർത്തിയിട്ടു് പറഞ്ഞു:

''അവ മേയാൻ പോവണ്ട. ഞാൻ അവയെ വീട്ടിൽ നിർത്തി തീററിക്കൊള്ളാം.''
കേട്ടു് അച്ഛൻ അവനെ വാത്സല്യത്തോടെ തഴുകി.

''അതു നല്ല കാര്യമാണു്, അസീസ്! വളരെ നല്ല കാര്യം! ഈ ചെറിയ ആട്ടിൻകുട്ടി
നീ തന്നെ നോക്കിക്കോ! മററുള്ളവയുടെ കാര്യം ഞാനും നിന്റെ അമ്മയും കൂടി നോ
ക്കൊള്ളാം. ഒരു ദിവസത്തേക്കു മാത്രമല്ല എന്നും നമുക്കങ്ങിനെ ചെയ്യാം. നിനക്കതിഷ്ട
ന്നാ?''

അസീസ് സന്തോഷത്തോടെ തലകുലുക്കി.

അന്നു മുതൽ അസീസ് എപ്പോഴും തന്റെ കുഞ്ഞാട്ടിൻകുട്ടികളോടൊപ്പമുണ്ടാകും. അവൻ
യ്ക്കു് കൂടാരത്തിനടുത്തുവച്ചു് തീററി കൊടുത്തു.

അക്കൂട്ടത്തിൽ അസീസിനു് ഏററവും ഇഷ്ടമുള്ള ഒരാട്ടിൻകുട്ടിയുണ്ടായിരുന്നു. മഞ്ഞുപോ
വെളുത്ത നിറമായിരുന്നു അതിന്റേതു്. അസീസ് അതിനു് മഞ്ഞുതുള്ളിയെന്നു് പേരിട്ടു.
തിൽ ഏററവും കൂടുതൽ ചുണയും ഓമനത്വവുമുള്ള ആട്ടിൻകുട്ടിയായിരുന്നു അതു്. ''മഞ്ഞു

തുള്ളീ! ഇവിടെ വാ മഞ്ഞുതുള്ളീ!'' എന്നിങ്ങനെ അസീസ് വിളിച്ചാലുടൻ അതു് ഓടിയെത്തും. പിന്നാലെ മററാട്ടിൻകുട്ടികളും.

ദിവസവും ആട്ടിൻകുട്ടികൾ പുൽത്തകിടിയിൽ പോയി മേഞ്ഞു. അങ്ങിനെ അവ വളരുകയും തൂക്കം വർദ്ധിക്കുകയും ചെയ്തു. പക്ഷെ ഒരു ചെറിയ ആട്ടിൻകുട്ടി മാത്രം മററുള്ളവയോടൊപ്പം വളർന്നില്ല. വളഞ്ഞ ചെറിയ കൊമ്പുകളുള്ള ഒരു ആട്ടിൻകുട്ടിയായിരുന്നു അതു്. മററാട്ടിൻകുട്ടികൾക്കൊന്നും കൊമ്പില്ലായിരുന്നു. ''ഒരുപക്ഷെ, കൊമ്പുള്ളതുകൊണ്ടാണോ അതു് ഇത്ര മെലിഞ്ഞിരിക്കുന്നതു്?'' അസീസ് അത്ഭുതപ്പെട്ടു. അച്ഛൻെറ ഉപദേശം ചോദിക്കുവാൻ അവൻ നിശ്ചയിച്ചു.

അച്ഛൻ കൂടാരത്തിനുള്ളിലേക്കു് ഒരു വലിയ ചാക്കു് കൊണ്ടുവന്നു.

''രോഗികളോ ബലഹീനരോ ആയ ആടുകൾക്കുവേണ്ടിയുള്ള ഓട്ട്സാണു്,'' അച്ഛൻ പറഞ്ഞു. ''നിൻെറ ചെറിയ ആട്ടിൻകുട്ടിക്കു് ഇതു കുറച്ചുകൊടുക്കു്.''

ഒരു തൊപ്പിനിറയെ ഓട്ട്സ് എടുത്തു് അസീസ് കൊമ്പുള്ള ആട്ടിൻകുട്ടിയുടെ മുമ്പിൽ വച്ചു, പക്ഷെ അതു് തിന്നാൻ കൂട്ടാക്കാതെ ദേഷ്യത്തിൽ തല കുലുക്കുകയാണു ചെയ്തതു്.

അസീസ് അതിൻെറ കൊമ്പിൽ പിടിച്ചുകൊണ്ടു് ഒരുപിടി ഓട്ട്സ് അതിൻെറ വായിലിട്ടുകൊടുത്തു. ഓട്സിൻെറ സ്വാദു പററിയ കൊച്ചുകൊമ്പൻ തൊപ്പിയുടെയടുത്തേക്കു് എത്തിവലിഞ്ഞു് അതിലെ ഓട്ട്സ് മുഴുവൻ ആർത്തിയോടെ തിന്നു തീർത്തു. മുഴുവൻ തിന്നുകഴിയുന്നതുവരെ അസീസ് അതിൻെറ അടുക്കൽത്തന്നെ ഇരുന്നു.

പിന്നെ അവൻ അടുത്തുള്ള ഒരു ഉറവയിൽനിന്നു് ഒരു തൊപ്പിനിറയെ വെള്ളം മുക്കിക്കൊണ്ടുവന്നു് അതിനു കൊടുത്തു.

''ഇതു കുടിച്ചോ! വാ! എൻെറ കയ്യിൽ നിന്നു് തിന്നാനും കുടിക്കാനും നീ പഠിക്കണം.''

കൊച്ചുകൊമ്പൻ തൊപ്പിയുടെയടുത്തേക്കു കഴുത്തു നീട്ടി വെള്ളം കുടിച്ചുതുടങ്ങി.

''മഞ്ഞുതുള്ളീ! മഞ്ഞുതുള്ളീ! ഇവിടെ വാ!'' വെള്ളആട്ടിൻകുട്ടിയെ അവൻ വിളിച്ചു.

മഞ്ഞുതുള്ളി പതുക്കെ അടുത്തു ചെന്നു. കൊമ്പൻ ആട്ടിൻകുട്ടിയോടു് അതിനു് അസൂയ തോന്നിയെന്നുള്ളതു് സ്പഷ്ടമായിരുന്നു. പുല്ലിൽക്കിടന്നു് വെയിൽ കാഞ്ഞുകൊണ്ടിരുന്ന കൊച്ചുകൊമ്പനെ അതു് സംശയത്തോടെ മണത്തു നോക്കി. മററാട്ടിൻകുട്ടികളും മണം പിടിച്ചു. അസീസ് അവയെയെല്ലാം തള്ളി മാററി.

''ശ്! എൻെറ കൊച്ചുകൊമ്പൻ വിശ്രമിക്കുമ്പോൾ ആരും ഉപദ്രവിക്കരുതു്. അവൻ തീററ തിന്നുകഴിഞ്ഞതേയുള്ളു!''

ആട്ടിൻകുട്ടികൾ അവിടുന്നുപോയി അടുത്തൊരിടത്തു് പുല്ലു തിന്നുതുടങ്ങി.

അധികദിവസം കഴിയുന്നതിനുമുമ്പു് കൊച്ചുകൊമ്പൻ പുല്ലു തിന്നുന്ന പതിവു നിർത്തി. അതിനു് ഓട്ട്സും റൊട്ടിയും മതി.

പക്ഷെ അസീസിനു് സന്തോഷമായി. അവനു് അതിനോടു് വലിയ സ്നേഹമായിരുന്നു. പകൽ മുഴുവൻ അവൻ അതിൻെറ കൂടെ കളിക്കും. അവൻ അതിനെ കുത്താൻ പഠിപ്പിക്കുകപോലും ചെയ്തു.

കൊച്ചുകൊമ്പൻ വലുതായി. അവനു് ശക്തിവച്ചു. കൊമ്പുകളും വളർന്നു.

ഒരു ദിവസം സംഭവിച്ചതിങ്ങിനെയാണു്. ആട്ടിൻകുട്ടികളുടെ സമീപം പുല്ലിൽ അസീസ് കിടക്കുകയായിരുന്നു. പെട്ടെന്നു് പിന്നിൽനിന്നു് പതിവില്ലാത്ത ഒരു ശബ്ദം അവൻ കേട്ടു. കൊച്ചുകൊമ്പൻ ഒരു കറുത്ത ആട്ടിൻകുട്ടിയെ ആക്രമിക്കുകയായിരുന്നു. കറുത്ത ആട്ടിൻകുട്ടിക്കു് യുദ്ധം ചെയ്യാൻ നിവൃത്തിയില്ലായിരുന്നു. കാരണം, അതിനു കൊമ്പില്ല.

അസീസിനു് വലിയ സന്തോഷമായി.

''മിടുക്കൻ, കൊമ്പൻ!'' അവൻ പറഞ്ഞു. ''എൻെറ ആട്ടിൻകുട്ടികളിൽ ഏററവും ശക്തൻ നീയായിരിക്കും.''




അവൻ മററൊരാട്ടിൻകുട്ടിയെ പിടിച്ച് കൊമ്പന് അഭിമുഖമായി നിർത്തി. കൊമ്പൻ ചാടിച്ചെന്ന് മറേറ ആട്ടിൻകുട്ടിയെ ശക്തിയായി കുത്തി.

ഓട്ട്സിരുന്ന ചാക്ക് കാലിയായതു കണ്ട് അച്ഛൻ ഒരു ദിവസം അസീസിനോട്ട് പറഞ്ഞു:

''കൊമ്പുള്ള ആട്ടിൻകുട്ടിക്ക് ഓട്ട്സ് കൊടുത്തതു മതി. അത് മററാട്ടിൻകുട്ടികളേക്കാരം വലുതായിക്കഴിഞ്ഞു. രോഗം പിടിക്കുന്ന ആട്ടിൻകുട്ടികൾക്കുവേണ്ടി ഓട്ട്സ് സൂക്ഷിച്ചുവയ്ക്കണം.''

അസീസ് മുഖം വീർപ്പിച്ചു.

''എന്നാൽപ്പിന്നെ അതെന്നെ ഏല്പിച്ചതെന്തിനാണ്? അതു് ഓട്ട്സ് തിന്നുന്നതു് അച്ഛന്` സങ്കടമാണെങ്കിൽ ഞാനതിന്` എൻെറ ആഹാരം കൊടുത്തുകൊള്ളാം.''

അവൻ പറഞ്ഞതു് അച്ഛനു് തീരെ ഇഷ്ടമായില്ല. പക്ഷെ അവനോട്` വാദിക്കാൻ അയാാം മതിർന്നില്ല.

കൊമ്പൻ കൂടുതൽ ധിക്കാരിയായി വളർന്നു. ഏതാട്ടിൻകുട്ടിയെക്കണ്ടാലും അതു് കുത്താൻ ചെല്ലും. അതു് എല്ലാ ആട്ടിൻകുട്ടികളേയും കുത്തിയിട്ടുണ്ട്. ഒരു ദിവസം അതു് മഞ്ഞുതുള്ളിയെ ആക്രമിച്ചു.

യുദ്ധം ചെയ്യാൻ മഞ്ഞുതുള്ളിക്ക് താല്പര്യമുണ്ടായിരുന്നില്ല. അസീസ് തൻെറ സഹായത്തിനെത്തും എന്നു പ്രതീക്ഷിച്ച് അതു് അവനെ നോക്കി. പക്ഷെ കൊമ്പൻെറ പുറത്തു് സ്നേഹപൂർവ്വം തട്ടുകയാണ് അസീസ് ചെയ്തതു്. മഞ്ഞുതുള്ളി അസീസിൻെറ കൂട്ടത്തിൽനിന്നു പിരിഞ്ഞു് അസീസിൻെറ അച്ഛൻെറ പററത്തിലുള്ള ആട്ടിൻകുട്ടികളുടെകൂടെ ചേർന്നു. അതു് പിന്നീടൊരിക്കലും അസീസിൻെറ അടുക്കലേക്കു മടങ്ങിച്ചെന്നില്ല.

ശൈത്യകാലമായപ്പോഴേക്കും കൊമ്പൻ ആട്ടിൻകുട്ടികളിൽ ഏററവും ശക്തനും ധീരനും ആയിത്തീർന്നു. നായ്ക്കളെ ആക്രമിക്കാൻ പോലും അതിനു ഭയമില്ലായിരുന്നു.

# കൊമ്പൻെറ കൊമ്പുകൾ നഷ്ടപ്പെടുന്നു



ഒരു ദിവസം അസീസ് കൊമ്പനേയും കൂട്ടിക്കൊണ്ട് ഒരയൽക്കാരൻെറ ആടുകളെ നോക്കാൻ പോയി. അവിടെ അവൻെറ കൂട്ടുകാരനായ സുൽത്താൻ എന്ന കുട്ടിയെ കണ്ടുമുട്ടി.

''നിനക്കു് കൊമ്പുള്ള ഒരാട്ടിൻകുട്ടിയുണ്ടോ? ഉണ്ടെങ്കിൽ എൻെറ കൊമ്പനെ അവൻ ഒന്നു കുത്താൻ നോക്കട്ടെ,'' തൻെറ പ്രിയപ്പെട്ട ആട്ടിൻകുട്ടിയുടെ കൊമ്പുകളിൽ പിടിച്ചുകൊണ്ട് അസീസ് വീമ്പുപറഞ്ഞു.

സുൽത്താൻ നിഷേധാർത്ഥത്തിൽ തല കുലുക്കി.

''നിന്നെ അതു കുത്തുന്നതു കാണണോ?''

''അവനു പററുമെങ്കിൽ കുത്തിനോക്കട്ടെ,'' സുൽത്താൻ പറഞ്ഞു.

''പിന്നെ നീയിവിടെക്കിടന്നു കരയാതെ!'' അസീസ് ആട്ടിൻകുട്ടിയെ സുൽത്താൻെറ നേരെ വിട്ടിട്ടു പറഞ്ഞു: ''കൊടുക്കു്, കൊമ്പാ അവനു കൊടുക്കു്!''

കൊമ്പൻ പിന്നോക്കം മാറിനിന്നിട്ട് സുൽത്താൻെറ നേരെ പാഞ്ഞു. സുൽത്താൻ പൊടിമണ്ണിലേക്കു മറിഞ്ഞുവീണു. അവൻ വിളിച്ചുപറഞ്ഞു: ''നിർത്തു്! അരുതു്!''



അസീസ് കൊമ്പനെ തൊഴിച്ചു മാററി. ''ശരി! ഇപ്പോഴം മനസ്സിലായോ, അതു കുത്തുന്നതെങ്ങിനെയാണെന്നു്?''

''തീർച്ചയായിട്ടും,'' സുൽത്താൻ മറുപടി പറഞ്ഞു. ''കൊമ്പനേയുംകൊണ്ടു് നീ നാളെ രാവിലെ വാ. പററിയ ഒരെതിരാളിയെ ഞാൻ കണ്ടുപിടിക്കാം. നമുക്കു് അവരെക്കൊണ്ടു് യുദ്ധം ചെയ്യിക്കാം.''

പിറേറ ദിവസം രാവിലെ അച്ഛൻ ആട്ടിൻകുട്ടികളെ മേച്ചിൽസ്ഥലത്തേക്കു കൊണ്ടുപോയശേഷം അസീസ് കൊമ്പനേയും കൂട്ടിക്കൊണ്ടു് സുൽത്താൻെറയടുത്തു പോയി.

കുറച്ചു സമയം കാത്തിരിക്കാൻ പറഞ്ഞിട്ടു്, സുൽത്താൻ തൊഴുത്തിൻെറയുള്ളിലേയ്ക്കു പോയി. ബലമുള്ള വളഞ്ഞ കൊമ്പുകളുള്ള ഒരു വെളുത്ത മുട്ടനാടിനേയും പിടിച്ചുകൊണ്ടാണു് അവൻ തിരിച്ചുവന്നതു്.

അസീസ് തല കുലുക്കി.

''ഇതുപററില്ല! ഇതു് ഒരു വലിയ മുട്ടനാടാണു്, എൻേറതു് ഒരു ആട്ടിൻകുട്ടി മാത്രമാണു്.''

സുൽത്താൻ ഓടിച്ചെന്നു് അസീസിൻെറ കയ്യിൽപ്പിടിച്ചുകൊണ്ടു പറഞ്ഞു:

''വിഷമിക്കേണ്ട! ഇതിനു് വാസ്തവത്തിൽ കുത്താൻ പററില്ല. ഇതു് വയസ്സനാണു്.''

മുട്ടനാടു് സാവധാനം പിൻതിരിഞ്ഞു. അതിനു് യുദ്ധം ചെയ്യണമെന്നു് ആഗ്രഹമില്ലായിരുന്നു.

''എല്ലാവരും എൻെറ കൊമ്പനു് വഴിമാറിക്കൊടുക്കുന്നു,'' അസീസ് വിചാരിച്ചു. 'കൊമ്പനു് ഈ കിഴവൻ മുട്ടനാടിനെ വാസ്തവത്തിൽ തോല്പിക്കാൻ കഴിയുമായിരിക്കും!''

ആട്ടിൻകുട്ടിയെ അഴിച്ചുവിട്ടുകൊണ്ടു് അസീസ് പറഞ്ഞു.

''കൊടുക്കു് കൊമ്പാ! അവനു് കൊടുക്കു്!''

കൊമ്പൻ ഓടിച്ചെന്നു് വെളുത്ത മുട്ടനാടിൻെറ പള്ളയിൽ പലതവണ കുത്തി. മുട്ടനാടു് ആദ്യം അതു ശ്രദ്ധിച്ചതേയില്ല. പിന്നെ അതിനു് ദേഷ്യം വന്നു. ദുഷ്ടത സ്ഫുരിക്കുന്ന ചുവന്ന കണ്ണുകൾകൊണ്ടു് ആട്ടിൻകുട്ടിയെ നോക്കിക്കൊണ്ടു് മുട്ടനാടു് തൻെറ വലിയ കൊമ്പുകൾ അതിൻെറ നേരെ താഴ്ത്തി.

ആട്ടിൻകുട്ടി പിന്നോക്കം മാറിയിട്ടു് വളഞ്ഞ കൊമ്പുകളുള്ള മുട്ടനാടിൻെറ നേരെ കുതിച്ചുചെന്നു് അതിനെ കഠിനമായി കുത്തി. ഈ സമയം ആട്ടിൻകുട്ടിയുടെ ചെറിയ കൊമ്പുകൾ മുട്ടനാടിൻെറ വളഞ്ഞ കൊമ്പുകളിൽ ഉടക്കി. രണ്ടു് ആടുകളും വളരെ ശ്രമിച്ചിട്ടും അവയ്ക്കു് കൊമ്പുകൾ വേർപെടുത്താൻ കഴിഞ്ഞില്ല.

മുട്ടനാടിനു് കഠിനമായ കോപം വന്നു. കുട്ടികൾ അവയുടെ സഹായത്തിനു് ഓടിയെത്തുന്നതിനുമുമ്പു് മുട്ടനാടു് ആട്ടിൻകുട്ടിയെ പൊക്കിയെടുത്തു് ശക്തിയായി കുടഞ്ഞുതുടങ്ങി. എന്തോ തകരുന്ന ശബ്ദം കേട്ടു. അതോടൊപ്പം ആട്ടിൻകുട്ടി ഒരു വശത്തേക്കു് മറിഞ്ഞു.

അസീസ് തൻെറ അരുമയുടെയടുത്തേക്കു് ഓടിയെത്തി. കൊമ്പൻ നിലത്തു വീണുകിടക്കുകയായിരുന്നു. അതിൻെറ തലയിൽനിന്നു് രക്തം വാർന്നൊഴുകി. അതിൻെറ കൊമ്പുകൾ ഊരിപ്പോയിരുന്നു.

അസീസ് പൊട്ടിക്കരഞ്ഞു. വെളുത്ത മുട്ടനാടിനേയും അതിന്റെ ഉടമസ്ഥനേയും അവൻ ശകാരിച്ചു, പക്ഷെ ഫലമെന്താണ്?

മുറിവേററ ആട്ടിൻകുട്ടിയെ എടുത്തുകൊണ്ടാണ് അവൻ വീട്ടിലേക്കു പോയതു്. കണ്ണുനീർ തൂകിക്കൊണ്ടു് അച്ഛനെ സമീപിച്ച അസീസിനോടു് അച്ഛൻ ഇങ്ങിനെ പറഞ്ഞു:

''മോനേ, നീയാണ് കുററക്കാരൻ. നീ ആ ആട്ടിൻകുട്ടിയെ വഷളാക്കാൻ പാടില്ലായിരുന്നു. അതിനെ കുത്താൻ പഠിപ്പിച്ചതു് അതിലും വലിയ തെററാണ്. അതു് നിന്നെത്തന്നെ ആക്രമിക്കുകയോ പരിക്കേൽപ്പിക്കുകയോ ചെയ്തേനെ. കരയാതെ. അതിന്റെ കൊമ്പുകൾ പോയതിൽ സന്തോഷിക്കുകയാണു വേണ്ടതു്. ഇനി അതിന്റെ സ്വഭാവം നന്നാകും. കൂടുതൽ സൗമ്യത കാണിക്കും.''

അസീസിന്റെ അമ്മ കൂടാരത്തിൽ നിന്നു് പുറത്തുവന്നു് ആട്ടിൻകുട്ടിയെ എടുത്തു. അതിനെ പിറേറ ദിവസം വലിയ ആട്ടിൻപററത്തിൽ ചേർക്കുമെന്നു് അവർ പറഞ്ഞു. ''അവിടെ അതു് സുഖപ്പെടും. പക്ഷെ ഇനിയൊരിക്കലും അതു് കുത്തുകയില്ല.''

അസീസിന്റെ അച്ഛൻ അവന്റെ തോളിൽ കൈവച്ചുകൊണ്ടു പറഞ്ഞു:

''ജോലി തുടങ്ങാൻ സമയമായി, മോനെ. ഇന്നു് ആട്ടിൻകുട്ടികളെ നാം ഒരു പുതിയ മേച്ചിൽസ്ഥലത്തേക്കു കൊണ്ടുപോവുകയാണ്. നിന്റെ ആട്ടിൻകുട്ടികൾക്കു് മററുള്ളവയോടൊപ്പം നടക്കാൻ കഴിയുമോ?''

''തീർച്ചയായിട്ടും,'' അസീസ് പറഞ്ഞു. ''ഈ പ്രാവശ്യം ഞാനവയെ ശരിക്കു നോക്കിക്കൊള്ളാം. സത്യമായിട്ടും ഞാൻ നോക്കിക്കൊള്ളാം, അച്ഛാ!''






ഞങ്ങളുടെ കൊച്ചു വായനക്കാരോട്

പ്രിയപ്പെട്ട വായനക്കാരെ,

ഷുക്കുർബേക്ക് ബെയ്ഷെനലീയെവ് എന്നൊരു പ്രസിദ്ധ സോവിയററ് സാഹിത്യകാരനാണ് ഈ പുസ്തകം രചിച്ചിരിക്കുന്നതു്. സോവിയററ് യൂണിയന്റെ തെക്കൻ പ്രദേശത്തെ റിപ്പബ്ലിക്കുകളിലൊന്നായ കിർഗീസിയ ആണ് അദ്ദേഹത്തിന്റെ ജന്മഭൂമി. അദ്ദേഹം താമസിക്കുന്നതു് അവിടെത്തന്നെയാണ്. തന്റെ നാടിനേപ്പററി അനേകം പുസ്തകങ്ങളും കഥകളും അദ്ദേഹം കുട്ടികൾക്കും മുതിർന്നവർക്കും വേണ്ടി രചിച്ചിട്ടുണ്ട്. നിങ്ങൾക്ക് ഈ പുസ്തകം ഇഷ്ടപ്പെട്ടോ?

നിങ്ങളുടേയോ നിങ്ങളുടെ മാതാപിതാക്കന്മാരുടേയോ അഭിപ്രായം അറിയുവാൻ പ്രോഗ്രസ്സ് പബ്ലിഷേഴ്സ് കാത്തിരിക്കുന്നു.

ഞങ്ങളുടെ മേൽവിലാസം:

Progress Publishers,
21, Zubovsky Boulevard,
Moscow, U.S.S.R.

വിതരണക്കാർ:

പ്രഭാത് ബുക്ക് ഹൗസ്

തിരുവനന്തപുരം

കോഴിക്കോട് എറണാകുളം
തൃശൂർ കണ്ണൂർ
ആലപ്പുഴ

വിവർത്തനം: ഓമന

ചിത്രങ്ങൾ: ലീദിയ ഇല്യിന

ШУКУРБЕК БЕЙШЕНАЛИЕВ

РОГАТЫЙ ЯГНЕНОК

на яз. малаялам



പ്രോഗ്രസ്സ് പബ്ലിഷേഴ്സ്
മോസ്കോ

Б $\frac{70801\text{-}255}{014(01)\text{-}80}$ без объявления

4803010000

